കൂടെ ബോട്ടിലുണ്ടായിരുന്ന തിരുവനന്തപുരം ബ്രാഹ്മണർ, തഹശീൽദാരെ സമീപത്തു വരുത്തി കഥകൾ ശരിക്കു മനസ്സിലാക്കീട്ടു താമസിപ്പാൻ നിവൃത്തിയില്ലെന്നും ക്ഷണത്തിൽ നിവൃത്തിമാർഗ്ഗം ഉണ്ടാക്കി യാത്ര തുടരണമെന്നും ആജ്ഞാപിച്ചു.

രാജഗുരുവായ വൈദികശ്രേഷ്ഠന്റെ എഴുന്നള്ളത്തു നിർബാധം തുടരുവാൻ വയ്യാത്തവിധം തന്റെ അധികാരാതിർത്തിയിൽ താൻ കേവലം അപ്രാപ്തനും അലസനുമായ ഒരു ഉദ്യോഗസ്ഥനാണെന്നു വരുന്നതു വലുതായ കുറച്ചിലും പോരായ്മയുമാണെന്നു മാത്രമല്ല താൻ മഹാരാജാവു തിരുമനസ്സിലെ അതികഠിനമായ തിരുവുള്ളക്കേടിനു പാത്രീഭവിക്കയും ചെയ്യുമല്ലോ എന്നുള്ള വിചാരം തഹശീൽദാരെ വല്ലാതെ വിഷമിപ്പിച്ചു. ഓരോ നിമിഷം കഴിയുന്തോറും അദ്ദേഹത്തിനു വാശിയും കോപവും വർദ്ധിച്ചു തുടങ്ങി.

ആജ്ഞ കിട്ടിയ ക്ഷണത്തിൽ തഹശീൽദാർ എഴുന്നള്ളത്തു ബോട്ടിലുണ്ടായിരുന്ന ചില പ്രധാനന്മാരോടും പത്തിരുപതു കുഞ്ചൂട്ടക്കാരോടും കൂടി കാര്യസ്ഥൻ കത്തനാരുടെ ബോട്ടിലേക്കു വന്നു. അദ്ദേഹം ഇങ്ങനെ ഉത്തരവായി. "സമയം കളവാൻ നിവൃത്തിയില്ല. മെത്രാപ്പോലീത്തായുടെ ബോട്ടും അകമ്പടി വാഹനങ്ങളും തൽക്ഷണം കാൽ മൈൽ ദൂരമെങ്കിലും പിന്നോക്കം പോയി വിസ്താരമുള്ള വല്ല ഉൾഭാഗങ്ങളിലും ഞാൻ കുഞ്ചൂട്ടക്കാരെ അയച്ച് അറിയിക്കുന്ന സമയംവരെ കടന്നുനിന്നുകൊള്ളണം. ഇപ്പോൾതന്നെ ഇരുഭാഗക്കാർക്കും സൈ്വരമായി കടന്നുപോകാൻ സൗകര്യമുണ്ടെന്നിരിക്കിൽ തന്നെയും രാജഗുരുവിന്റെ എഴുന്നള്ളത്തിനെതിരായി തത്തുല്യമായ വേറൊരു ഘോഷയാത്ര കടന്നുപോവുകയെന്നുള്ളത് അനുവദിക്കാൻ പാടില്ലാത്തതായ ഒരു ധിക്കാര കൃത്യമാണ്. അതിനാൽ വെറുതെ അതും ഇതും പറവാൻ ഉദ്യമിക്കാതെ ക്ഷണത്തിൽ ഉത്തരവനുസരിച്ചുകൊള്ളണം, ക്ഷണം."

കാര്യസ്ഥൻ കത്തനാർ പ്രതിവചിച്ചു. "തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടും അത്യധികം ബഹുമാനിക്കുന്ന രണ്ടു മഹാന്മാരുടെ എഴുന്നള്ളത്തു ബോട്ടുകളാണു കൂട്ടിമുട്ടീട്ടുള്ളത്. രണ്ടുപേരുടെയും യാത്രയെ സുഖകരവും നിർബാധകവുമാക്കിത്തീർക്കാനുള്ള ചുമതല ഒരു നിഷ്പക്ഷവാദിയായ സർക്കാരുദ്യോഗസ്ഥൻ എന്ന നിലയിൽ തഹശീൽദാരിൽ സ്ഥിതിചെയ്യുന്നുണ്ടെന്നാണ് എന്റെ വിശ്വാസം. അതിനാൽ രണ്ടു കൂട്ടർക്കും മാനമായി കടന്നുപോകുന്നതിനുള്ള മാർഗ്ഗങ്ങളെ കുറിച്ചത്രെ ഇവിടെ ആലോചിക്കാനുള്ളത്. ഒരു ഭാഗത്തെ എഴുന്നള്ളത്തു മറുഭാഗത്തേക്ക് അപമാനകരമാണെന്നു വിചാരിപ്പാൻ നിവൃത്തിയില്ലാത്തവിധം രണ്ടുപേരും വൈദികാധികാരിത്വത്തിൽ തുല്യന്മാരും പെരുമ പെറ്റവരുമായതിനാൽ ഒരു കക്ഷിക്കു പെയ്യുവാൻ അപമാനമെന്നു തോന്നുന്നതായ ഏതെങ്കിലും കൃത്യം മറുകക്ഷികൾ ചെയ്യുവാൻ ആജ്ഞാപിക്കയെന്നതും ധർമ്മവിരുദ്ധമായ ഒരു പ്രവൃത്തിയാണെന്നു തന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. അതിനാൽ ആറടച്ചു കിടക്കുന്നതായ ബോട്ടുകളും അകമ്പടി വാഹനങ്ങളും അന്യോന്യം കടന്നുപോകുന്നതിനു സൗകര്യം ലഭിക്കത്തക്കനിലയിൽ അവകളെ ഇരുഭാഗക്കാരും പിന്നോക്കം പിന്നോക്കം നീക്കി നെടുനീളത്തിൽ ഓരോന്നായി കരയോടു ചേർത്തണച്ചു നിറുത്തുകയോ അതിനു കഴിവില്ലെങ്കിൽ ഒരു ബോട്ടിനു കടന്നുപോകാൻ മാത്രമെങ്കിലും സ്ഥലമൊഴിച്ചിട്ടുകൊണ്ട് ഇരുഭാഗത്തു നിന്നും ഓരോ ഉരുക്കൾ അന്യോന്യം കടത്തിവിടുകയോ ചെയ്യുവാൻ ഉൽസാഹിക്കുന്നതാണു എല്ലാംകൊണ്ടും ഉചിതമായിട്ടുള്ളത്. മെത്രാപ്പോലീത്തായുടെ എഴുന്നള്ളത്തിനെപ്പറ്റി പറയുകയാണെങ്കിൽ മറുഭാഗത്തു നിന്നു അനുഷ്ഠിക്കാത്തതായ യാതൊരു കൃത്യങ്ങളും ചെയ്യുവാൻ ഈ അവസരത്തിൽ ഞങ്ങൾക്ക് കഴിവുള്ളതല്ല. 'ഒരുമയുണ്ടെങ്കിൽ ഉലക്കമേലും ആകാം' എന്നാണല്ലോ പഴമൊഴിയും."

തഹശീൽദാർ ഇതു കേട്ടഭാവം കൂടി നടിക്കാതെ മെത്രാപ്പോലീത്തായുടെ ബോട്ടിലെ സ്രാങ്കിനോടു ബോട്ട് പിന്നോക്കം തിരിച്ചുവിടാൻ ഉത്തരവായി. കാര്യസ്ഥൻ കത്തനാർ ആജ്ഞാപിക്കാതെ താൻ അത് ചെയ്കയില്ലെന്നു സ്രാങ്ക് ധൈര്യപൂർവം മറുപടി പറഞ്ഞു. തഹശീൽദാർ അത്യന്തം രൂക്ഷസ്വരത്തിൽ കാര്യസ്ഥൻ കത്തനാരെ ആമത്തിൽ വയ്ക്കുന്നതിനും സ്രാങ്കിനെ ബോട്ടിന്റെ തട്ടുപടിയോടു ചേർത്തു ബന്ധിക്കുന്നതിനും ആജ്ഞ കൊടുത്തു.

പണ്ടത്തെ കാലത്തെ പോലീസുകാരാണു കുഞ്ചൂട്ടക്കാരെന്നുള്ള സംഗതി വായനക്കാർ ഇവിടെ ഓർത്തിരിപ്പാനുള്ളതാണ്. 'വെട്ടൊന്നു കണ്ടം രണ്ട്' എന്നുള്ള പ്രമാണത്തെ സഫലമാക്കുന്നതായ ഏതു സാഹസകൃത്യവും ചെയ്യുവാൻ ആ കൂട്ടർ അശേഷം മടിയുള്ളവരുമല്ല. ഉത്തരവു പുറപ്പെട്ട ക്ഷണത്തിൽ കുഞ്ചൂട്ടക്കാർ സ്രാങ്കിനെ ബന്ധിപ്പാനായി അയാളുടെ കൈകൾ പിമ്പോട്ടു പിടിച്ചതും കാര്യസ്ഥൻ കത്തനാരുടെ ഒരു ഗൂഢസംജ്ഞാപനം അനുസരിച്ചു മെത്രാപ്പോലീത്തായുടെ അംഗരക്ഷകഗണത്തിൽപ്പെട്ട പടത്തരകൻ താരു, കല്ലൂർക്കാട്ടുകൊമ്പൻ, ഇരുപ്പൂട്ടിക്കുട്ടി, ഇരുമ്പനിട്ടി, ഊക്കൻ തൊമ്മി എന്നിവർ കൂടി ചില അടവു പ്രയോഗം കാട്ടി കുഞ്ചൂട്ടക്കാർ എട്ടുപേരെയും പമ്പാസരിത്തിലേക്ക് എറിഞ്ഞുകളഞ്ഞതും ഒപ്പം കഴിഞ്ഞു.

സംഗതികളുടെ മട്ട് ആകപ്പാടെ മാറി. പരക്കെ ഒരു വല്ലാത്ത സംഭ്രമം വ്യാപിച്ചു. തരണനല്ലൂർ നമ്പൂതിരിപ്പാടു ബോട്ടിന്റെ കട്ടിളവാതിൽ തുറന്നിട്ട് ഈ സംഭവങ്ങളെല്ലാം നോക്കിക്കൊണ്ടിരിക്കയുമാണ്. ഓരോ നിമിഷം കഴിയുന്തോറും സംഗതികൾ അപകടനിലയിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നതായി കാര്യവിവരമുള്ളവർക്കൊക്കെ തോന്നിത്തുടങ്ങി.

(തുടരും)



**കോട്ടയം വൈദീക സെമിനാരി ഒന്നാം വർഷ വിദ്യാർത്ഥികൾ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയോടൊപ്പം.**

# സഖറിയാ മാർ തെയോഫിലോസിന്റെ മാതാവ് അച്ചാമ്മ ചാണ്ടപ്പിള്ള അന്തരിച്ചു



മല്ലപ്പള്ളി: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കാലം ചെയ്ത ഡോ. സഖറിയാസ് മാർ തെയോഫിലോസിന്റെ മാതാവ് അച്ചാമ്മ ചാണ്ടപ്പിള്ള (97) അന്തരിച്ചു.

ഭൗതികശരീരം 14-നു ചൊവ്വാഴ്ച വൈകിട്ട് ഭവനത്തിൽ കൊണ്ടുവരുന്നതും 15-നു ബുധനാഴ്ച രാവിലെ 10 മണിക്ക് ഭവനത്തിലെ ശുശ്രൂഷയ്ക്ക് ശേഷം 11 മണിക്ക് ചെങ്ങരൂർ സെന്റ് സെന്റ് ജോർജ് പള്ളിയിൽ സംസ്കരിക്കുന്നതുമാണ്.



# ഹൂദോസ് ഈത്തോ ഞായർ

## യോഹന്നാൻ 10:22-38

ഫാ. ജെറിൻ ജോൺ അടൂർ
(അടൂർ-കടമ്പനാട് ഭദ്രാസനം)

ഹൂദോസ് ഈത്തോ - സഭയുടെ പ്രതിഷ്ഠയുടെ പെരുന്നാൾ ദിവസം. പ്രതിഷ്ഠോത്സവത്തെപ്പറ്റി ബൈബിളിൽ കാണപ്പെടുന്ന വാക്യം (യോഹ. 10:22). ബി.സി 165-ൽ അന്ത്യോക്കസ് എപ്പിഫാനോസ് ദേവാലയത്തെ അശുദ്ധമാക്കിയ ശേഷം ദേവാലയം പുനപ്രതിഷ്ഠിച്ചതോടെ സ്ഥാപിതമാണ് പ്രതിഷ്ഠോത്സവം എന്നാണ് പരക്കെയുള്ള വിശ്വാസം. യഹോവയുടെ ഉത്സവങ്ങളുടെ കൂട്ടത്തിൽ ഇല്ലാതിരുന്ന ഈ ഉത്സവം ആണ്ടിൽ ഒരു പ്രാവശ്യം മാത്രം കൊണ്ടാടിയിരുന്നു. പഞ്ചാംഗപ്രകാരവും ആത്മീയമായും അത് ശീതകാലത്തിന്റെ ദിനങ്ങളായിരുന്നു.

കൂദോശ് ഈത്തോ ഞായർ താൻ ആരാണെന്ന് അറിയുവാനുള്ള ക്രിസ്തുവിന്റെ ആഗ്രഹമാണ് അവലംബിച്ചിരുന്നത് എങ്കിൽ, ഇന്ന് ക്രിസ്തു ആരാണെന്ന് അറിയുവാൻ വേണ്ടിയുള്ള യഹൂദരുടെ വ്യഗ്രതയാണ് പ്രതിപാദ്യ വിഷയം. യേശു തമ്പുരാൻ തന്റെ പ്രവർത്തികൾ കൊണ്ട് താൻ ക്രിസ്തു ആണെന്ന് തെളിയിക്കുകയാണ്. ഈ വേദഭാഗം നമുക്ക് മൂന്നു പ്രധാന ചിന്തകൾ നൽകുന്നു

### നന്മയെ അംഗീകരിക്കുവാനുള്ള മനസ്സിലായില്ലായ്മ നമ്മെ തന്നെ ഇല്ലാതാക്കുന്നു

ക്രിസ്തു തന്റെ വാക്കുകളെയും പ്രവർത്തികളെയും കുറിച്ച് അവരോട് വിശദമായി പലപ്പോഴും പറഞ്ഞിട്ടുണ്ട്. തന്റെ പിതാവിന്റെ അധികാരത്തിൽ അതിന്റെ മഹത്വത്തിനായി അത്രേ താൻ അടയാളങ്ങളൊക്കെയും പ്രവർത്തിക്കുന്നതെന്നും അവൻ അവരെ ഓർമ്മിപ്പിച്ചിട്ടുണ്ട്. മശിഹായെ അംഗീകരിക്കുവാനുള്ള അവരുടെ മനസ്സുകേടിനു ഉദാത്തമായ തെളിവ് ഈ വേദഭാഗത്ത് പ്രതിഫലിക്കുന്നുണ്ട്. ആ മനസ്സ്കേടു അവർ അവന്റെ ആടുകളല്ലെന്ന് ആവർത്തിക്കപ്പെടുകയായിരുന്നു. അവർ ക്രിസ്തുവിന് വേണ്ടി വേർതിരിക്കപ്പെട്ടവരായിരുന്നുവെങ്കിൽ നിശ്ചയമായും അവനെ അവർ കൈക്കൊള്ളും ആയിരുന്നു. ഈ മനസ്സില്ലായ്മയുടെ പശ്ചാത്തലം തന്നെ ചില മുൻവിധികളുടെ ആധിക്യമാണ്. ക്രിസ്തുമശിഹാ അല്ല മറ്റാരോ ആണ് എന്നുള്ള ജനതയുടെ മുൻവിധിയാണ് ഇവിടെ പ്രസക്തമായി ഇരിക്കുന്നത്.യഥാർത്ഥത്തിൽ ചില മുൻവിധികൾ നന്മയെ കാണുവാനുള്ള കണ്ണുകളെ ഇരുട്ടാക്കുകയും മനസ്സില്ലായ്മയെ നൽകുകയും ചെയ്യുന്നു.

### ദൈവത്തോടുള്ള ക്രിസ്തുവിന്റെ സമത്വം പ്രഖ്യാപിക്കപ്പെടുന്നു

ദൈവത്തോടുള്ള തന്റെ സമത്വത്തിന് മറ്റ് ഒരു അവകാശം വാദം കൂടി കർത്താവ് പ്രഖ്യാപിക്കുകയാണ്. ഞാനും പിതാവും ഒന്നാകുന്നു.

ക്രിസ്തുവിന്റെ ആടുകളെ സൂക്ഷിക്കുന്ന ശക്തിയെ പറ്റി കർത്താവ് പറഞ്ഞു നിർത്തിയതിനു ശേഷം പിതാവിന്റെ ശക്തിക്ക് തന്റെ ശക്തി തുല്യമാണെന്ന് പ്രസ്താവിക്കുകയാണ് ഇവിടെ. കർത്താവ് എന്താണോ അർഥം ആക്കിയത്, അതേപ്പറ്റി യഹൂദന്മാർ വീണ്ടും ചോദ്യം ഉന്നയിക്കുന്നില്ല. തന്റെ ദൈവത്വത്തെ അവർ സ്ഥിരീകരിച്ചതിന് ഫലമായി അവർ അവനെ എറിയുവാൻ ആയി കല്ലെടുക്കേണ്ടി വന്നു. ക്രിസ്തുവിന്റെ അത്ഭുത പ്രവർത്തികൾ മുഖേനയും അല്ല യഹൂദന്മാർ അവനെ കല്ലെറിഞ്ഞത് എന്നാൽ താൻ തന്നെത്തന്നെ ദൈവത്തോട് സമനാക്കി ദൈവദൂഷണം പറയുന്നു എന്ന് ആരോപിച്ചു കൊണ്ടാണ്. ഇസ്രായേലിന്റെ ന്യായാധിപൻമാർക്കുള്ള ഒരു സങ്കീർത്തന ഭാഗം ഇവിടെ കർത്താവ് ഉദ്ധരിക്കുന്നുണ്ട് (യോഹ. 10:34; സങ്കീ. 83:6). യഹൂദന്മാർ ദൈവ നിശ്വസ്ത ഗ്രന്ഥങ്ങൾ ആയി സ്വീകരിച്ചിരുന്ന പഴയനിയമ ഭാഗത്തു നിന്നാണ് ഈ വാക്യം ഉദ്ധരിച്ചത്. ക്രിസ്തുവിന്റെ അവകാശവാദങ്ങൾ ഒന്നുപോലും




അവൻ പിൻവലിച്ചില്ല എന്നുള്ളതും അവരുമായി നിരന്തരമുള്ള ശത്രുതയ്ക്ക് കാരണമായി തീർന്നു.

### ക്രിസ്തുവിന്റെ ആളത്വവും പ്രവർത്തനവും സഭയിൽ കൂടി സമൂഹത്തിലേക്ക്

സഭയിലെ ക്രിസ്തീയ ശുശ്രൂഷയെ കുറിച്ചുള്ള പഠനത്തിൽ യോഹന്നാന്റെ സുവിശേഷത്തിലെ 'നല്ല ഇടയൻ' എന്ന പരാമർശത്തിന് വളരെയേറെ സ്ഥാനമുണ്ട്. പഴയ നിയമത്തിലും പുതിയ നിയമത്തിലും നല്ല ഇടയനെ പറ്റി പരാമർശങ്ങൾ ഉണ്ട്. 'കാലോസ്' പ്രോബാറ്റാ' എന്ന ഗ്രീക്ക് വാക്കുകളുടെ വിവർത്തനമാണ് നല്ലയിടയൻ. വിശിഷ്ടവും മനോഹരവും ആയത് എന്ന് അർത്ഥമുള്ള 'കാലൊസ്' എന്ന വാക്കാണ് ഇവിടെ 'നല്ല' എന്നതിനായി ഉപയോഗിച്ചിരിക്കുന്നത്. യഥാർത്ഥത്തിൽ പരീശ മതഭക്തിയെ കർത്താവ് ഇവിടെ വിമർശിക്കുകയാണ്. അത് വാതിലിലൂടെ കടക്കുന്ന ഇടയനും കള്ളന്മാരും തമ്മിലുള്ള വൈരുദ്ധ്യവും ആടുകൾക്ക് വേണ്ടി ജീവൻ നൽകുന്ന ഇടയനും കൂലിക്കാരൻ തമ്മിലുള്ള വൈരുദ്ധ്യവും നൽകി ഇവിടെ പ്രതിപാദിക്കപ്പെടുന്നു. ആടുകൾക്ക് വേണ്ടി കരുതുന്ന ഇടയൻ ഏത് പ്രതിസന്ധിയെയും അതിജീവിക്കുവാൻ മുൻപായി നടക്കുന്നു. ഞാൻ വാതിൽ ആകുന്നു എന്ന് പ്രസ്താവനയിലൂടെ സഭയിലെ ശുശ്രൂഷയുടെ മഹത്വത്തെ കർത്താവ് പ്രതിപാദിക്കുന്നു. They Church must be centred in Christ and mediate the transforming power of new humanity.

ആയതിനാൽ നന്മയെ അംഗീകരിച്ച്, ക്രിസ്തുവിന്റെ ദൈവത്വത്തെ തിരിച്ചറിഞ്ഞ്, ക്രിസ്തുവിന്റെ ആളത്വവും പ്രവർത്തനവും സഭയിൽ കൂടി സമൂഹത്തിന് വ്യാപരിക്കുവാൻ സർവ്വശക്തൻ നമ്മെ ബലപ്പെടുത്തട്ടെ.

❑

# Hoothos Eetho: The Feast of Spiritual Dedication




**Fr. Sajoie Samuel**


### Introduction

Welcome to the second Sunday of the liturgical calendar year. The Sunday that follows 'Koothos Eetho' is christened as 'Hoothos Eetho'. It is interesting to note that we are celebrating "The Festival of Lights" in both the spiritual and contemporary realms. The Gospel portion starts with reference to the "Feast of Dedication" also known as "The Festival of Lights". Moreover India celebrates "The Festival of Lights" or "Deepawali" these days. Also to put the Gospel portion in perspective there is a haze that has descended upon us these days as during the days being mentioned in the Gospel. The past haze was regarding the confusion the Jews had about the identity of Jesus Christ. The present day haze can be attributed to the cold and pollution plaguing Northern India.

The Gospel portion is from St. John 10: 22 - 42. The feast mentioned here has several names : Feast of Lights,feast of dedication, feast of lights, etc. It signifies the cleansing and re-dedication of the temple after Antiochus Epiphanes desecrated it by offering pig sacrifice. Thousands of Jews were either killed or taken up as slaves. This large scale discrimination was carried on till Macabbees revolted and gained back the lost sanctity of the temple.

How important is Dedication to faith ?

For a Christian, a life of dedication is pivotal. The Samaritan woman by the well (John 04) dedicated her belief and trust onto Jesus because of which she was able to lead a life of conviction that became a spiritual milestone even for her kinsmen. Before knowing the Savoir, her life lacked a purpose. Later, she gets the spiritual acumen to be the torch bearer to lead others to the divine faith.

Dedication does not come easy to a believer. For a life of dedication, we need to give heed, to listen. That is the feature Jesus attributes to His sheep. " My sheep hear my voice, and I know them, and they follow me (v.27)". Often we are so engrossed in our life that we are not ready to follow the precepts of our Lord even when we listen to Him.

This brings us to the pertinent question. How can this dedication be achieved? Jesus shows the way. He not only practises it, but also exhorts us to do likewise. In v. 35 we are told the relevance of the scripture. He accepts and submits to the authority of the Old Testament. Time and again He quotes from it to silence His detractors. His unwavering faith in the Scriptures amazes His critics as to how the son of a carpenter could get so much wisdom.

### I. DEDICATION TO THE UNITY BETWEEN JESUS AND GOD

The difference or similarity between Jesus and the Heavenly Father has always intrigued those who do not have strong faith in Him. That is why faulty teachings like Sabelianism, Arainaism among others mushroomed in the past.



The best part of Jesus being the Good Shepherd is that He will give us the same privilege that He and the Father would enjoy in paradise. John 14:2 says : " In my Father's house there are many dwelling places. If it were not so, would I have told you that I go to prepare a place for you? I go to prepare a place for you".

Also Jesus wants us to be One as He and the Father are One ( Jn 17: 11). "My sheep" refers to the oneness that we can boast of in The Trinity. Churches and denominations might multiply but in our Messiah we all are one. It is this oneness that we partake in when we become partakers in the Holy Body and Holy Blood of our Savior.

### II. DEDICATION TO A PRAYERFUL SOLACE

Every second that Jesus lived on earth is a lesson for us to cement our spiritual life. The Gospels are laden with instances as to how we can be like Christ by replicating what He was. When the Jews aim stones at Him, he doesn't beat a hasty retreat. Rather He was unfazed by such minor hiccups. On the other hand He used it to gain more spiritual power. In v. 40 we read that He goes back to the place where John had baptized Him. There Jesus stays for sometime praying to God. The life of silence He led was potent and loud enough to bring the general masses to Him and believe in Him.

How often are we able to get back to our spiritual roots and gather momentum? Today when we are in need of comfort, we seek for things that are extrinsic to our spiritual life. We find solace in the physical realm but not in spiritual meadows. The former is transient experience, whereas the latter is all pervasive. It brings to the fore a spiritual revival that can influence our kith and kin too.

### III. DEDICATION TO A LIFE OF SECURITY

From our infancy we are in search of a life of security. We feel safe

when we hold on to those who we think are special to us. Life Insurance Corporation (LIC) won many hearts when they advertised the concept of ZINDAGI KE SAATH BHI, ZINDAGI KE BAAD BHI, which refers to protection on earth both when alive or dead. The security that God provides pervades all protection that LIC boasts of.

"And I give them eternal life; and they shall never perish, neither shall any man pluck them out of my Father's hand" (v.29). We are provided this security not based on our I.Q. or our financial power, nor are pedigree. We were born into it without paying any subscription or premium. The only prerequisite is that we need to live a life of trust in our Savior and bring forth fruits of righteousness.

The security provided isn't false or usurped. Our Savior comes to the sheepfold in a legitimate and proper way. A way He prepared for us by shedding forth His blood for us as ransom. In Eastern countries, the shepherd would always lead the way in front as the sheep follow behind. Similarly our security provider goes ahead of us to guide us.

**IV. DEDICATION TO THE WORKS OF JESUS**

"Beware of false prophets, who come to you in sheep's clothing, but inwardly they are ravenous wolves. You will know them by their fruits" (Matthew 7: 15,16). It was the deeds of Jesus that set Him apart from the Pharisees and His other critics. It is the authenticity of His deeds that Jesus makes as the yardstick for the Jews to identify Him.

It is for a reason that He asks His critics to value His deeds. Only then would they be able to reach the Heavenly Father. The birth of Jesus Christ on earth was a manifestation of God's love for the human race. But when we deny to adhere to this love we are putting a barricade to God's salvific process. Hence, Sodom and Gomorrah are pronounced to be better off than those cities who did not welcome the Good News.

**CONCLUSION**

In the introduction to the article I highlighted the haze that has enveloped the states of North India. A decent flow of wind and light showers of rain are sufficient to bring in clarity to the atmosphere. In the spiritual realm too let us dedicate ourselves to the spiritual sunlight which will ensure melting away of all doubt and confusion. The Israelites did this by chanting Deuteronomy 06:04 better known as 'Shema Yisrael'. Let this start of the liturgical calendar year be a harbinger of spiritual tidings.



## കോടനാട് ബസേലിയോസ് ഔഗേൻ പബ്ലിക് സ്കൂൾ വിദ്യാർത്ഥികൾക്ക് പ്രധാനമന്ത്രിയുടെ ആദരവ്

കോടനാട്: കോടനാട് ബസേലിയോസ് ഔഗേൻ പബ്ലിക് സ്കൂൾ വിദ്യാർത്ഥികൾക്ക് പ്രധാനമന്ത്രിയുടെ ആദരവ്. ഭാരതത്തിന്റെ പ്രധാനമന്ത്രി വിദ്യാർത്ഥികൾക്കായി കഴിഞ്ഞ വർഷം സംഘടിപ്പിച്ച ചർച്ചയിൽ സംബന്ധിച്ച് ക്രിയാത്മകമായ അഭിപ്രായങ്ങൾ അറിയിച്ചവർക്ക് നന്ദി രേഖപ്പെടുത്തുന്നതിന്റെ ഭാഗമായിട്ടാണ് അനുമോദന കത്തുകൾ ലഭിച്ചത്. രാഷ്ട്ര പുനർനിർമാണത്തെ കുറിച്ചാണ് പ്രധാനമന്ത്രി വിദ്യാർത്ഥികളോട് പ്രധാനമായും അഭിപ്രായങ്ങൾ തേടിയിരുന്നത്.

13 വിദ്യാർത്ഥികളാണ് സ്കൂളിനെ പ്രതിനിധീകരിച്ച് പരിപാടിയിൽ പങ്കെടുത്തത്. അതിൽ 12 പേരുമായും പ്രധാനമന്ത്രി സംസാരിച്ചു. അവരുടെ അഭിപ്രായങ്ങൾ ക്രോഡീകരിച്ചെടുക്കുകയും ചെയ്തു. 12 പേർക്കും വ്യക്തിപരമായി അഭിനന്ദനങ്ങൾ സർട്ടിഫിക്കറ്റുകൾ ലഭിച്ചു. ഭാരതത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തെക്കുറിച്ചും അദ്ദേഹത്തിൻറെ സ്വപ്നങ്ങളെക്കുറിച്ചും വിദ്യാർത്ഥികളുമായി പ്രധാനമന്ത്രി സംവദിച്ചിരുന്നു.

അടുത്ത 25 വർഷം ഇന്ത്യയുടെ അമൃതകാലമാണെന്നും മഹത്തായ വികസിതവും കഴിവുറ്റമായ രാഷ്ട്രം കെട്ടിപ്പടുക്കുവാൻ യുവാക്കളുടെ സാന്നിധ്യം ഉണ്ടാകണമെന്നും പ്രധാനമന്ത്രി കത്തിലൂടെ ആഹ്വാനം ചെയ്യുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഉടമസ്ഥതയിൽ പ്രവർത്തിക്കുന്ന ഈ സ്കൂളിന്റെ മാനേജർ കോതമംഗലം മാർത്തോമൻ ചെറിയ പള്ളി വികാരി കൂടിയായ അഡ്വ. തോമസ് പോൾ റമ്പാൻ ആണ്. ഇത്തരം ഒരു അംഗീകാരം സ്കൂളിന് ലഭിച്ചതിൽ പ്രധാനമന്ത്രിയോടും ഈ നേട്ടത്തിന് പിന്നിൽ പ്രവർത്തിച്ച അധ്യാപകർ ഉൾപ്പെട്ട എല്ലാവരോടും അദ്ദേഹം വാക്കുകൾക്കതീതമായ നന്ദി അറിയിച്ചു.



**കെ. വി. മാമ്മന്റെ 95-ാം ജന്മദിനത്തിൽ പുതിയ പുസ്തകം "വ്യവഹാര രഹിത സഭ രൂപംകൊള്ളുന്നു" ഫാ. ഡോ. തോമസ് പി. സഖറിയാ പ്രകാശനം ചെയ്തു.**

## പുസ്തകം




### വ്യവഹാരരഹിത സഭ രൂപംകൊള്ളുന്നു

**കെ. വി. മാമ്മൻ**

**പ്രസാധകർ: കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം**

**വില: 250 രൂപ**



കഴിഞ്ഞ ദിവസം അന്തരിച്ച തോമസ് തേക്കിൽ കോറെപ്പിസ്കോപ്പായെക്കുറിച്ച്...

## കരിമ്പിന്റെ നാട്ടിലെ ആത്മീയ മധുരം

കല്ലുങ്കൽ: കരിമ്പിന്റെ നാടായ കല്ലുങ്കൽ ഗ്രാമത്തിലെ ആധ്യാത്മിക-സാമൂഹിക രംഗങ്ങളിലെ നിറഞ്ഞ സാന്നിധ്യമായിരുന്നു തോമസ് തേക്കിൽ കോറെപ്പിസ്കോപ്പാ. നിറഞ്ഞ പുഞ്ചിരിയുമായി എവിടെയും ഓടിയെത്തിയിരുന്ന വൈദികൻ എല്ലാവർക്കും പ്രിയപ്പെട്ട 'തേക്കിലച്ചൻ' ആയിരുന്നു.

കല്ലുങ്കൽ പ്രദേശത്ത് കാൽ നൂറ്റാണ്ടായി തേക്കിലച്ചൻ ഇല്ലാത്ത ഒരു പ്രധാന പരിപാടിയും ഇല്ല. എല്ലായിടത്തും നിറഞ്ഞ സാന്നിധ്യമായിരുന്നു അദ്ദേഹം. ആധ്യാത്മിക രംഗത്ത് മാത്രമല്ല സാമൂഹിക രംഗങ്ങളിലും ജീവകാരുണ്യ മേഖലയിലും സാന്ത്വന പരിചരണത്തിലുമെല്ലാം തേക്കിലച്ചന്റെ കൈവയ്പ് ഉണ്ടായിരുന്നു. 1952 മേയ് 10-ന് ജനിച്ച അദ്ദേഹം തിരുവനന്തപുരം മാർ ഈവാനിയോസ് കോളജിൽ നിന്ന് ബിരുദം നേടി. അവിടെ മുൻ മന്ത്രി ടി. എം. ജേക്കബ് ഉൾപ്പെടെയുള്ളവർ സമകാലികരായിരുന്നു. ബിരുദ പഠനത്തിന് ശേഷം കോട്ടയം പഴയസെമിനാരിയിൽ ചേർന്ന് വൈദിക പഠനം പൂർത്തീകരിച്ചു. 1980-ൽ വൈദികനായി.

തിരുവനന്തപുരം ഭദ്രാസനത്തിലെ കുണ്ടറ വലിയപള്ളി, ചാത്തന്നൂർ സെന്റ് ജോർജ് വലിയപള്ളി, നെടുമ്പായിക്കുളം സെന്റ് ജോർജ്, ശ്രീകാര്യം മാർ ബസേലിയോസ് ഗ്രിഗോറിയോസ്, ചെങ്ങന്നൂർ ഭദ്രാസനത്തിലെ വള്ളംകുളം സെന്റ് മേരീസ്, ചെങ്ങന്നൂർ സെന്റ് സെന്റ് ഇഗ്നേഷ്യസ്, തോട്ടപ്പുഴ മാർ ഗ്രിഗോറിയോസ്, ആറാട്ടുപുഴ സെന്റ് മേരീസ്, പാണ്ടനാട് സെന്റ് മേരീസ്, ഉമയാറ്റുകര സെന്റ് തോമസ്, തിരുവൻവണ്ടൂർ സെന്റ് ജോർജ്, കല്ലുങ്കൽ സെന്റ് ജോർജ്, കൂർത്തമല സെന്റ് മേരീസ് എന്നിവിടങ്ങളിൽ വികാരിയായിരുന്നു.

തിരുവനന്തപുരം ഭദ്രാസന ഇടയനായിരുന്ന ഗീവർഗീസ് മാർ ദിയസ്കോറോസിന്റെ സെക്രട്ടറി, തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി, സഭാ മാനേജിംഗ് കമ്മിറ്റി അംഗം, പരുമല സെമിനാരി കൗൺസിൽ അംഗം, സഭാ വർക്കിംഗ് കമ്മിറ്റി അംഗം, നെടുമ്പ്രം വൈഎംസിഎ രക്ഷാധികാരി, ബാലജനസഖ്യം തിരുവല്ല യൂണിയൻ രക്ഷാധികാരി, കനിവ് ചാരിറ്റബിൾ സൊസൈറ്റി ഭാരവാഹി, ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ കല്ലിശേരി റീജൻ പ്രസിഡന്റ്, മാലിയിൽ കുടുബയോഗം പ്രസിഡന്റ്, തേക്കിൽ കുടുംബയോഗം രക്ഷാധികാരി തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

2018 ജൂലൈ 13-ന് കോറെപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി. സഭാ സാംസ്കാരിക മേഖലകളിൽ നിറ സാന്നിധ്യമായിരുന്ന തേക്കിലച്ചൻ കഴിഞ്ഞ മാസം 31-ന് ഓസ്ട്രേലിയയിൽ വച്ചാണ് അന്തരിച്ചത്. സംസ്ക്കാരം ഇന്ന് കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ നടത്തി.



**അടുപ്പുട്ടി സെന്റ് മേരി മഗ്ദലിൻ കോൺവെന്റിലെ നാലു പേർ പൂർണ്ണ സന്യാസം സ്വീകരിച്ചു. സിസ്റ്റർ മാർത്ത, സിസ്റ്റർ രൂത്ത്, സിസ്റ്റർ സൂസൻ, സിസ്റ്റർ യൂനിസ് എന്നിവർക്ക് പ. മാത്യൂസ് തൃതീയൻ കാതോലിക്കായാണ് പൂർണ്ണ സന്യാസം നൽകിയത്.**



**തുമ്പമൺ ഭദ്രാസനം യുവജനപ്രസ്ഥാനം മുൻകാല പ്രവർത്തകരുടെ സംഗമം.**



**കേരള സംസ്ഥാന ലീഗൽ സർവ്വീസസ് അതോറിറ്റിയുടെ സംസ്ഥാനത്തെ മികച്ച പാനൽ ലോയർ ആയി അഡ്വ. ജിസൻ പി. ജോസ് തിരഞ്ഞെടുക്കപ്പെട്ടു. കേരള ഹൈക്കോടതിയിൽ വച്ച് നടന്ന ചടങ്ങിൽ ജസ്റ്റിസ് എ. മുഹമ്മദ് മുസ്താഖിൽ നിന്നും അവാർഡ് ഏറ്റുവാങ്ങി. കുന്നംകുളം ഭദ്രാസനത്തിലെ സെൻറ് തോമസ് കിഴക്കേ പുത്തൻപള്ളി ഇടവകാംഗമാണ്. കുന്നംകുളം പനക്കൽ കുടുംബാംഗമാണ്. ഇടശ്ശേരി സ്മാരക സമിതി സെക്രട്ടറിയായും പൊന്നാനി ബാർ അസോസിയേഷൻ ട്രഷറർ ആയും പ്രവർത്തിച്ചു വരുന്നു.**



## സഹോദരങ്ങൾ ഒരുമിച്ച് യാത്രയാവുന്നു

ചെങ്ങന്നൂർ: ആധ്യാത്മിക-സാമൂഹിക രംഗങ്ങളിലെ നിറ സാന്നിധ്യമായിരുന്ന തോമസ് തേക്കിൽ കോറെപ്പിസ്കോപ്പാ കഴിഞ്ഞ മാസം 31-ന് ഓസ്ട്രേലിയയിൽ വച്ചാണ് അന്തരിച്ചത്. നവംബർ 4-നു സഹോദരൻ തേക്കിൽ പുത്തൻ ബംഗ്ലാവിൽ പി. എം. ജേക്കബും അച്ചനൊപ്പം യാത്രയായി. ജേക്കബിന്റെ സംസ്ക്കാരം തിങ്കളാഴ്ച കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ നടക്കും.

## പുസ്തകം

**മൈലപ്ര മാത്യൂസ് റമ്പാൻ**

ഡോ. സാമുവൽ ചന്ദനപ്പള്ളി

പ്രസാധകർ:
എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം

വില: 100 രൂപ

**മധുരഭാഷണം**

മൈലപ്ര മാത്യൂസ് റമ്പാൻ

പ്രസാധകർ:
എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം

വില: 300 രൂപ

**മധുരഭാഷണം – 2**

മൈലപ്ര മാത്യൂസ് റമ്പാൻ

പ്രസാധകർ:
എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം

വില: 180 രൂപ

**പത്രോസ് മാർ ഒസ്താത്തിയോസ്**

പി. പി. വർക്കി

പ്രസാധകർ:
എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം

വില: 170 രൂപ

**മലങ്കരസഭയുടെ രഹസ്യപേടകം**

ഇ. എം. ഫിലിപ്പോസ്

പ്രസാധകർ:
എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം

വില: 190 രൂപ

**The Bhakti-movement of Ramanuja and Its Relevance to Indian Christian Spirituality Today**

HH Baselius Marthoma Paulose II Catholicos

Publishers:
MOC Publications
Kottayam

Price: Rs. 125

**The Christian East: The Eastern Orthodox Chruch and Indian Christianity**

Nicolai Michaelovitch Zernov

Publishers:
MOC Publications
Kottayam

Price: Rs. 150

## പെരുന്നാൾ ലളിതമാക്കി വീട് നിർമ്മിച്ചു നൽകി മരങ്ങാട് ഇടവക

കൊട്ടാരക്കര -പുനലൂർ ഭദ്രാസനത്തിലെ ഇളമ്പൽ, മരങ്ങാട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിലെ പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ പെരുന്നാളിനോട് അനുബന്ധിച്ചുള്ള വിശുദ്ധ കുർബ്ബാനയ്ക്കും ഇടവകയിലെ ഒരു പാവപ്പെട്ട കുടുംബത്തിന് ബേദ്‌ലഹേം എന്ന പേരിൽ ഇടവക നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ കൂദാശ കർമ്മവും ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. പെരുന്നാളിന്റെ ആർഭാടങ്ങൾ ഒഴിവാക്കി, ചിലവ് ചുരുക്കി ലളിതമായി പെരുന്നാൾ ശുശ്രുഷകൾ ക്രമീകരിച്ച് ആ തരത്തിൽ ലഭിച്ച തുക കൊണ്ട് പാവപ്പെട്ട ഇടവകാംഗത്തിന് ഒരു ഭവനം നിർമിച്ചു നൽകി സഭയ്ക്കു മാതൃകയായി തീർന്നിരിയ്ക്കുകയാണ് മരങ്ങാട് ഇടവകയെന്ന് മെത്രാപ്പോലീത്ത പറഞ്ഞു. ഈ ഉദ്യമത്തിന് നേതൃത്വം നൽകിയ ഇടവക വികാരിയെയും മാനേജിങ് കമ്മിറ്റി അംഗങ്ങളെയും, നിർമ്മാണത്തിൽ സഹകരിച്ചവരെയും മെത്രാപ്പോലീത്താ അഭിനന്ദിച്ചു.





**Alexios Mar Eusebius Metropolitan visited St. George Orthodox Church, Chirimiri. Members from different Congregations in Koriya also attended the Holy Qurbana along with Fr. Paul Thomas (Vicar)**



**ഫിലിപ്പീൻസിൽ നടന്ന ഏഷ്യൻ മാസ്റ്റേഴ്സ് മീറ്റിൽ 2000 മീറ്റർ സ്റ്റിപ്പിൽ ചേസിൽ സ്വർണമെഡൽ നേടിയ വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവക അംഗം എം. ജെ. ജേക്കബ്. പിറവം മണ്ഡലത്തിലെ മുൻ എം.എൽ.എ. യാണ്.**



**ഇന്ത്യൻ അക്കൗണ്ട്സ് ആൻഡ് ഓഡിറ്റ് സർവീസിൽ അസിസ്റ്റന്റ് അക്കൗണ്ടന്റ് ജനറൽ ആയി സ്ഥാനക്കയറ്റം ലഭിച്ച ആശ സണ്ണി മാത്യു. ഭർത്താവ് മാമ്മൻ മാത്യു ഡൽഹി ഓർത്തഡോക്സ് സിറിയൻ ചർച്ച് സൊസൈറ്റി സെക്രട്ടറിയും ഡൽഹി ഭദ്രാസന കൗൺസിൽ അംഗവുമാണ്.**



**കേരളാ സർവ്വകലാശാലയിൽ നിന്നും M.Sc. Demography & Bio-Statistics-ൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ സാന്ദ്ര റീന ജോൺ. കൈപ്പട്ടൂർ സെ. ഇഗ്നേഷ്യസ് മഹാ ഇടവകാംഗവും, പ. കാതോലിക്കാ ബാവായുടെ ഓഫീസ് ഡെപ്യൂട്ടി സെക്രട്ടറിയുമായ ഫാ. സജി യോഹന്നാന്റെയും പരേതയായ റീന സജി യുടെയും മകളാണ്.**



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി
ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് ചെയർ
& ഡിപ്പാർട്ട്മെന്റ് ഓഫ് ഇംഗ്ലീഷ് ബസേലിയോസ് കോളേജ്
സെന്റർ ഫോർ റിസർച്ച്.



പ്രശസ്ത കവിയും ചിന്തകനും
സാഹിത്യ അക്കാദമി
പ്രസിഡന്റുമായ
**പ്രൊഫ. കെ. സച്ചിദാനന്ദന്റെ**
**പ്രഭാഷണം**



വിഷയം
"ഇന്ത്യ എന്ന ആശയം വെല്ലുവിളികളും കാഴ്ച്ചപ്പാടുകളും"

ഉദ്ഘാടനം :
**പ്രൊഫ. ഡോ. സി.റ്റി. അരവിന്ദകുമാർ**
വൈസ് ചാൻസലർ
മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി



**ബസേലിയോസ് കോളേജ്**
**ഡോ.എ.പി മാണി ഓഡിറ്റോറിയം**
**2023 നവംബർ 15 ബുധൻ രാവിലെ 11.00 മണിക്ക്**